# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## എപ്പിസ്കോപ്പാസ്ഥാനികളുടെ തെരഞ്ഞെടുപ്പ് സംബന്ധിച്ചുള്ള

### മാനദണ്ഡങ്ങളും നടപടിക്രമവും

### ആമുഖം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു എപ്പിസ്കോപ്പൽ സഭയാണ്. ഒരു എപ്പിസ്കോപ്പാ തന്റെ ഇടവക ജനങ്ങളുടെ ആത്മീയവും ലൗകീകവുമായ എല്ലാ കാര്യങ്ങളുടേയും ശ്രേഷ്ഠ ഇടയനാണ്. ആയതിനാൽ എപ്പിസ്കോപ്പാ സ്ഥാനത്തേയ്ക്കുള്ള തെരഞ്ഞെടുപ്പ് ഏറ്റവും ശ്രേഷ്ഠവും നീതിയുക്തവും ആയിരിക്കണം. നാളിതു വരെയായി എപ്പിസ്കോപ്പാ സ്ഥാനത്തേയ്ക്ക് ലഭിച്ചിട്ടുള്ളത് വിശുദ്ധിയും സ്വയപരിത്യാഗവും, പ്രാഗത്ഭ്യവും സമൂഹമദ്ധ്യത്തിൽ അംഗീകാരവുമുള്ള വ്യക്തിത്വത്തിന്റെ ഉടമകളെയാണ്. മുൻകാലങ്ങളിൽ ഈ സ്ഥാനത്തേയ്ക്ക് കടന്നുവരാൻ വിമുഖത കാട്ടിയിട്ടുള്ളവരെ സഭ നിർബന്ധിച്ച് ആ സ്ഥാനത്തേയ്ക്ക് കൊണ്ടുവരികയാണ് ചെയ്തിട്ടുള്ളത്. സഭയെ ആധുനിക കാലഘട്ടത്തിൽ കാലാനുസൃതമായും, പുരോഗമനാത്മകമായും, ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ നയിക്കുവാൻ അനുയോജ്യസ്ഥാനികളെ തെരഞ്ഞെടുക്കേണ്ടത് നമുക്ക് ബാധ്യതയും ആവശ്യവുമായിരിക്കുന്നു. തെരഞ്ഞെടുപ്പ് പരിശുദ്ധ സഭയുടെ സൽപ്പേരിനും ശ്രേയസ്സിനും കോട്ടം വരാത്ത രീതിയിൽ നടത്തേണ്ടിയിരിക്കുന്നു.

ക്രിസ്തീയ സഭയുടെ പാരമ്പര്യമനുസരിച്ച സഭാസ്ഥാനികളെ തെരഞ്ഞെടുക്കുവാൻ സഭാദ്ധ്യക്ഷൻമാർ മാനദണ്ഡങ്ങളും നടപടിച്ചട്ടങ്ങളും ക്രമീകരിക്കുകയും അവയനുസരിച്ച് സഭാംഗങ്ങൾ അവരെ തെരഞ്ഞെടുക്കുകയുമായിരുന്നു പതിവ്. ആദിമസഭ കൂടിവന്നപ്പോൾ ശ്ലീഹന്മാരിൽ പ്രധാനിയായ പത്രോസ്, പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരാളായിരുന്ന ഇസ്കറിയോത്താ യൂദായുടെ ഒഴിവിലേക്ക് ഒരാളെ തെരഞ്ഞെടുക്കുന്നതിനുള്ള മാനദണ്ഡം അറിയിച്ചു: "കർത്താവായ യേശു യോഹന്നാന്റെ സ്നാനം മുതൽ നമ്മെ വിട്ട് സ്വർഗാരോഹണം ചെയ്ത നാൾ വരെ നമ്മുടെ ഇടയിൽ സഞ്ചരിച്ചുപോന്ന കാലത്തെല്ലാം ഞങ്ങളോടുകൂടെ നടന്ന പുരുഷന്മാരിൽ ഒരുത്തൻ ഞങ്ങളോടു കൂടെ അവന്റെ പുനരുത്ഥാനത്തിന് സാക്ഷിയായിത്തീരേണം" (അപ്പൊ. പ്ര. 2 : 21-22). അതിന്റെ അടിസ്ഥാനത്തിൽ രണ്ടുപേരെ കണ്ടെത്തി പ്രാർത്ഥനയ്ക്കു ശേഷം അവരിൽ ഒരാളെ ചീട്ടിട്ടെടുത്തു. അപ്രകാരം മത്ഥിയാസ് പന്ത്രണ്ടു ശ്ലീഹന്മാരുടെ ഗണത്തിൽ ചേർക്കപ്പെട്ടു. മറ്റൊരവസരത്തിൽ, ദൈവവചന ശുശ്രൂഷയിൽ അപ്പോസ്തലന്മാർ കൂടുതൽ ശ്രദ്ധിക്കുന്നതിനു വേണ്ടി, സഭയിലുള്ള ആളുകളുടെ ദൈനംദിന ആവശ്യങ്ങൾ നിറവേറ്റുവാൻ ഏഴു ശെമ്മാശ്ശന്മാരെ തെരഞ്ഞെടുക്കുമ്പോഴും പന്ത്രണ്ട് അപ്പോസ്തലന്മാർ ശിഷ്യന്മാരുടെ കൂട്ടത്തെ വിളിച്ചുവരുത്തി അവരോട് തെരഞ്ഞെടുക്കപ്പെടേണ്ടവരുടെ മാനദണ്ഡങ്ങൾ അറിയിച്ചു. "ആത്മാവും ജ്ഞാനവും നിറഞ്ഞ് നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ നിങ്ങളിൽതന്നെ തിരിഞ്ഞുകൊൾവീൻ; അവരെ ഈ വേലയ്ക്ക് ആക്കാം" (അപ്പോ. പ്ര. 6 : 3). അവർ ഏഴുപേരെ തെരഞ്ഞെടുത്ത് അപ്പോസ്തലന്മാരുടെ മുമ്പാകെ നിർത്തുകയും അവർ പ്രാർത്ഥിച്ച് അവർക്ക് കൈവെയ്പ് നൽകുകയും ചെയ്തു. ആദിമ സഭയിലെ എപ്പിസ്കോപ്പാ (അദ്ധ്യക്ഷൻ), കശീശ്ശാ, ശെമ്മാശ്ശൻ എന്നീ സ്ഥാനങ്ങളിലേക്ക് വരുന്നവർക്ക് എന്തെല്ലാം യോഗ്യതകൾ ഉണ്ടായിരിക്കണമെന്ന് പരിശുദ്ധ പൗലോസ് ശ്ലീഹാ ആണല്ലോ നിശ്ചയിച്ച് തീമോത്തിയോസിനുള്ള രണ്ടു ലേഖനങ്ങളിലും തീത്തോസിനുള്ള ലേഖനത്തിലും കൂടി സഭയിൽ നടപ്പാക്കിയത്.

മേൽപ്പറഞ്ഞ കാര്യങ്ങളുടെ അടിസ്ഥാനത്തിൽ മലങ്കര നമ്മുടെ പിതാക്കന്മാർ നമ്മ

ഭരണഘടന ക്രോഡീകരിച്ചപ്പോൾ അതിന്റെ 107, 128, 113 എന്നീ വകുപ്പുകളിൽ ഈ പാരമ്പര്യം നിലനിർത്തി.

**വകുപ്പ് 107**

"വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ (Faith, Order, Discipline) എന്നിതുകളെ സ്പർശിക്കുന്ന സംഗതികളെ സംബന്ധിച്ച് തീരുമാനം ചെയ്യുന്നതിന് എപ്പിസ്കോപ്പൽ സിനഡിന് അധികാരമുള്ളതാകുന്നു. ഇതിലേക്കായി സിനഡു കൂടുമ്പോൾ ആലോചനയ്ക്കായി സിനഡിന് ആവശ്യമെന്ന് തോന്നുന്നവരെ തെരഞ്ഞെടുക്കാവുന്നതാകുന്നു".

**വകുപ്പ് 128**

"വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ എന്നിതുകളെ ബാധിക്കുന്ന യാതൊരു നിശ്ചയവും പാസ്സാക്കുന്നതിന്, ഇടവകയോഗത്തിനോ ഇടവക മാനേജിംഗ് കമ്മറ്റിക്കോ മെത്രാസന ഇടവകയോഗത്തിനോ മെത്രാസന കൗൺസിലിനോ മലങ്കര അസോസ്സിയേഷനോ അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിക്കോ അധികാരമില്ലാത്തതാകുന്നു".

എന്നാൽ വകുപ്പ് 113 ൽ "ഒരാൾക്ക് എപ്പിസ്കോപ്പാ ആയോ മെത്രാപ്പോലീത്താ ആയോ പട്ടം കൊടുക്കണമെങ്കിൽ ആ ആളെ, ആ സ്ഥാനത്തേക്ക് അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സിനഡ് അംഗീകരിക്കുന്ന പക്ഷം, സിനഡിന്റെ സഹകരണത്തോടു കൂടി കാനോൻ നിബന്ധന അനുസരിച്ച് കാതോലിക്കാ ആ ആളിന് പട്ടം കൊടുക്കേണ്ടതും ആകുന്നു. തെരഞ്ഞെടുപ്പിന് അസ്സോസിയേഷനിൽ ഹാജരുള്ള പട്ടക്കാരുടേയും ആത്മായക്കാരുടേയും പ്രത്യേകം പ്രത്യേകം ഭൂരിപക്ഷം ഉണ്ടായിരിക്കേണ്ടതാകുന്നു" എന്നാണ്.

ഇപ്രകാരം എപ്പിസ്കോപ്പൽ സുന്നഹദോസ് മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടേണ്ട ആളുകളെ സംബന്ധിച്ച യോഗ്യതകളും മാനദണ്ഡങ്ങളും നിശ്ചയിക്കുമ്പോൾ, അതിൻപ്രകാരം മലങ്കര സഭയുടെ പ്രതിനിധി സംഘമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അവരെ തെരഞ്ഞെടുക്കുകയാണ് ചെയ്യേണ്ടത്.

ആയതിനാൽ ഈ തെരഞ്ഞെടുപ്പ് സുഗമവും നീതിപൂർവവുമായി നടത്തപ്പെടുന്നതിലേക്ക് ആവശ്യമായ നടപടിച്ചട്ടങ്ങൾ നമ്മുടെ മുൻഗാമികളായ മലങ്കര മെത്രാപ്പോലീത്തന്മാർ 15.09.1970 ലും അവ പുതുക്കി 01.06.1989 ലും തുടർന്ന് ................................... ലും ആവശ്യമായ ഭേദഗതികൾ_നിശ്ചയിച്ച് നടപ്പിൽ വരുത്തിയിട്ടുള്ളതാണ്. ആ നടപടിച്ചട്ടങ്ങളുടെ ആറാം ഭാഗം 10-ാംവകുപ്പിൽ 3-ാം ഉപവകുപ്പ് പറയുന്ന പ്രകാരം "ഈ നടപടിച്ചട്ടങ്ങൾ സംബന്ധിച്ചോ, അസ്സോസിയേഷൻ യോഗത്തിൽ വച്ചോ അതിനു മുമ്പോ, അപ്പോഴപ്പോൾ വേണ്ട തീരുമാനം ചെയ്യുന്നതിന് പ്രസിഡന്റിന് അധികാരം ഉണ്ടായിരിക്കുന്നതും പ്രസിഡന്റ് ചെയ്യുന്ന തീരുമാനങ്ങളെ ആർക്കും ചോദ്യം ചെയ്യുവാൻ പാടില്ലാത്തതും ആകുന്നു."

മേൽസൂചിപ്പിച്ച വസ്തുതകളുടെ അടിസ്ഥാനത്തിൽ, മേൽപ്പട്ടസ്ഥാനത്തേയ്ക്കുള്ള തെരഞ്ഞെടുപ്പിന് ആവശ്യമായ മാനദണ്ഡങ്ങളും ചട്ടങ്ങളും പുതുക്കി നിശ്ചയിക്കണമെന്ന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ശുപാർശ ചെയ്തതനുസരിച്ച് അതിനുള്ള നടപടിച്ചട്ടങ്ങൾ കാലാനുസൃതമായി മലങ്കര മെത്രാപ്പൊലീത്ത എന്ന നിലയിൽ നമ്മുടെ മുൻഗാമി പുതുക്കി ക്രമീകരിക്കുകയും 2007 ഡിസംബർ 6-ാം തീയതി സമ്മേളിച്ച എപ്പിസ്കോപ്പൽ സിനഡിന്റെ അംഗീകാരത്തോടെ അസ്സോസ്സിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ പ്രസ്താവിച്ച് പ്രാബല്യത്തിൽ വരുത്തുകയും, അതിൻ പ്രകാരം 2008 സെപ്റ്റംബർ 11-ന് പാമ്പാക്കുടയിൽ ചേർന്ന അസ്സോസ്സിയേഷനിൽ 7 മെത്രാപ്പൊലീത്താമാരെ തെരഞ്ഞെടുക്കുകയും, മാനദണ്ഡങ്ങളും നടപടിക്രമവും അംഗീകരിക്കുകയും ചെയ്തു. തുടർന്ന് 2009 ഓഗസ്റ്റ് മാസം 25 മുതൽ സമ്മേളിച്ച എപ്പിസ്കോപ്പൽ സിനഡിന്റെ അംഗീകാരത്തോടെ ചില ഭേദഗതികൾ വരുത്തി അസ്സോസ്സിയേ

ഷൻ മാനേജിംഗ് കമ്മിറ്റിയിൽ പ്രസ്താവിച്ച് പ്രാബല്യത്തിൽ വരുത്തുകയും, 2010 ഫെബ്രുവരി 17-ന് ശാസ്താംകോട്ടയിൽ ചേർന്ന അസ്സോസിയേഷൻ യോഗത്തിൽ വച്ച് 7 മെത്രാപ്പൊലീത്താമാരെ കൂടി തെരഞ്ഞെടുക്കുകയുണ്ടായി.

മലങ്കര മെത്രോപ്പോലീത്താ എന്ന നിലയിൽ നമ്മുടെ മുൻഗാമി നടപ്പിൽ വരുത്തുകയും അസ്സോസിയേഷൻ യോഗം അംഗീകരിക്കുകയും ചെയ്ത മാനദണ്ഡങ്ങളിലും നടപടിക്രമങ്ങളിലും കാലാനുസൃതമായ ചില ഭേദഗതികൾ അനിവാര്യമാണെന്ന് നമുക്ക് ബോദ്ധ്യമായതിന്റെ അടിസ്ഥാനത്തിലും, എപ്പിസ്കോപ്പൽ സിനഡിന്റെ ലീഗൽ കമ്മീഷൻ സമർപ്പിച്ച ശുപാർശകൾ പരിഗണിച്ചും എപ്പിസ്കോപ്പൽ സിനഡിന്റെ അംഗീകാരത്തോടെ മാനദണ്ഡങ്ങളും നടപടിക്രമങ്ങളും താഴെ വിവരിക്കുന്ന പ്രകാരം മേൽപ്പട്ട സ്ഥാനികളുടെ തെരഞ്ഞെടുപ്പ് നടപടിക്രമം നാം ഇതിനാൽ ഭേദഗതി വരുത്തി നിശ്ചയിച്ചിരിക്കുന്നു.

## A. മാനദണ്ഡങ്ങൾ

**A-1 : പ്രായം**

40 നും 55 നും ഇടയ്ക്ക്

**A-1 (a) :** പ്രായം കണക്കാക്കുന്നതിന് മാമോദീസാ രേഖ ലഭ്യമല്ല എന്നു തെളിയുന്ന പക്ഷം സെക്കന്ററി സ്കൂൾ ലിവിംഗ് സർട്ടിഫിക്കറ്റിലെ ജനനത്തീയതി അടിസ്ഥാനമാക്കേണ്ടതാണ്.

**A-2 : വിദ്യാഭ്യാസം**

1. സെക്യുലർ - ബാച്ചിലർ ബിരുദം (മിനിമം)
2. തിയോളജിക്കൽ - ദൈവശാസ്ത്രത്തിൽ ബി.ഡി യോ തത്തുല്യമായ ബിരുദമോ. (മിനിമം)

എല്ലാറ്റിനും വ്യക്തമായ യോഗ്യതാ സർട്ടിഫിക്കറ്റുകൾ ഉണ്ടായിരിക്കണം.

**A-3 : വൈദിക പരിചയം**

വൈദികപദവിയിൽ 10 വർഷമെങ്കിലും പൂർത്തിയാക്കിയവരും അതിൽ 6 വർഷമെങ്കിലും ഇടവകയിൽ വികാരിയായി വൈദിക ശുശ്രൂഷ പൂർത്തിയാക്കിയവരുമായ അവിവാഹിത പട്ടക്കാരെ ആയിരിക്കണം പരിഗണിക്കേണ്ടത്.

**A-3 (a) :**

എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് യോഗ്യരായവരുടെ പട്ടികയും മറ്റും സ്ക്രീനിംഗ് കമ്മിറ്റി കൺവീനർക്ക് സമർപ്പിക്കുന്നതിനായി അസോസിയേഷൻ യോഗ നോട്ടീസിൽ നിർദ്ദേശിക്കുന്ന അവസാന ദിവസം കണക്കാക്കിയായിരിക്കും പ്രായം, വിദ്യാഭ്യാസം, വൈദികപരിചയം എന്നിവയുടെ പരിധി നിർണ്ണയിക്കുന്നത്,

**A-4 : ആരോഗ്യം**

ശാരീരികവും മാനസികവും വൈകാരികവുമായ ആരോഗ്യമുള്ളവരായിരിക്കണം.

**A-5 : പൊതുവായി**

വേദശാസ്ത്രജ്ഞാനം, പ്രഭാഷണകല, അജപാലന തൽപരത, നല്ല മനുഷ്യബന്ധങ്ങൾ,

നല്ല സാമൂഹ്യബോധം, എക്യുമെനിക്കൽ ബന്ധങ്ങൾ, ഭരണസാമർത്ഥ്യം, നേതൃപാടവം, സന്യാസജീവിത നിഷ്ഠ തുടങ്ങിയവയിൽ സവിശേഷ സാക്ഷ്യവും മികവും ഉള്ളവരായിരിക്കണം.

**A-6 : അയോഗ്യത**

എപ്പിസ്കോപ്പാ സ്ഥാനികളെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ തെരഞ്ഞെടുത്ത് ഭരണഘടനയുടെ 113-ാം വകുപ്പ് പ്രകാരം പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുന്നതു വരെ മലങ്കര അസ്സോസിയേഷനു മുമ്പോ, അതിനു ശേഷമോ എപ്പിസ്കോപ്പാ സ്ഥാനത്തിനു വേണ്ടി സ്വയമായോ മറ്റുള്ളവർ മുഖാന്തിരമോ ഏതെങ്കിലും തരത്തിലുള്ള പ്രചാരണങ്ങളോ പ്രവർത്തനങ്ങളോ നടത്തുന്നത് അയോഗ്യത ആയിരിക്കും. അയോഗ്യതകൾ ഉന്നയിക്കപ്പെടുകയും അത് സംബന്ധിച്ച് ഏതെങ്കിലും പരാതികൾ ഉണ്ടാവുകയും ചെയ്താൽ അത്തരം പരാതികൾ കേൾക്കുന്നതിനും ആദിയോടന്തം കാര്യങ്ങൾ തുടർച്ചയായി നിരീക്ഷിക്കുന്നതിനുമായി (Monitoring) പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡ് നിശ്ചയിക്കുന്ന ഒരു മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നിയമവിദഗ്ധർ ഉൾപ്പെടുന്ന ഒരു മോണിട്ടറിംഗ് കമ്മിറ്റിയെ പരിശുദ്ധ കാതോലിക്കാ നിയമിക്കുന്നതാണ്. മോണിറ്ററിംഗ് കമ്മിറ്റിയുടെ ശുപാർശകൾ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന് സമർപ്പിക്കേണ്ടതാണ്.

## B. നടപടിക്രമം

**B-1 : സ്ക്രീനിംഗ് കമ്മിറ്റി**

പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡ് നിശ്ചയിക്കുന്ന, 60 വയസ്സും, മേല്പട്ട സ്ഥാനത്ത് 20 വർഷവും പൂർത്തിയാക്കിയ രണ്ട് മെത്രാപ്പോലീത്താമാരും, മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യുന്ന ഒരു മെത്രാപ്പോലീത്തായും, വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, അസ്സോസിയേഷൻ സെക്രട്ടറി എന്നീ മൂന്ന് സ്ഥാനികളും അസ്സോസ്സിയേഷൻ മാനേജിംഗ് കമ്മിറ്റി തെരഞ്ഞെടുക്കുന്ന കുറഞ്ഞത് 55 വയസ്സ് പ്രായമുള്ള മൂന്നുപേരും (ഒരു വൈദികനും രണ്ട് അത്മായക്കാരും), സഭയുടെ രണ്ട് വൈദിക സെമിനാരികളിൽ നിന്നും മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യുന്ന രണ്ട് സീനിയർ അദ്ധ്യാപകരും ഉൾപ്പടെ പതിനൊന്ന് (11) പേർ അടങ്ങുന്ന ഒരു സ്ക്രീനിംഗ് കമ്മിറ്റി മലങ്കര മെത്രാപ്പോലീത്തായുടെ കൽപ്പന മൂലം നിലവിൽ വരുന്നതും ആയതിൽ ഒരു മെത്രാപ്പൊലീത്തായെ കൺവീനറായി മലങ്കര മെത്രാപ്പോലീത്താ നിയമിക്കുന്നതുമാണ്. ഓരോ എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പിനും മുമ്പായി സ്ക്രീനിംഗ് കമ്മിറ്റി രൂപീകരിക്കപ്പെടേണ്ടതും എപ്പിസ്കോപ്പൽ തെരഞ്ഞെടുപ്പോടുകൂടി ഈ കമ്മിറ്റിയുടെ കാലാവധി അവസാനിക്കുന്നതുമാണ്. കമ്മിറ്റിയിൽ ഒഴിവ് വന്നാൽ ആ ഒഴിവ് നികത്തുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അധികാരമുണ്ടായിരിക്കും. യുക്തമായ നടപടി ക്രമങ്ങളുടെ വിശദാംശങ്ങൾ സ്ക്രീനിംഗ് കമ്മിറ്റി കൂടി നിശ്ചയിച്ച് മലങ്കര മെത്രാപ്പോലീത്തായുടെ അനുമതിയോടു കൂടി നടപ്പാക്കേണ്ടതാണ്.

**B-2 : യോഗ്യരായവരെ കണ്ടെത്തൽ**

എപ്പിസ്കോപ്പൽ സ്ഥാനത്തേയ്ക്ക് യോഗ്യരെന്ന് തങ്ങൾക്ക് ബോദ്ധ്യമുള്ളവരുടെ പട്ടിക മെത്രാപ്പോലീത്താമാർ തയ്യാറാക്കി സ്ക്രീനിംഗ് കമ്മിറ്റിയുടെ കൺവീനർക്ക്

അയച്ചുകൊടുക്കേണ്ടതാണ്. കൂടാതെ അസ്സോസിയേഷൻ അംഗങ്ങളിൽ 30 പേർ ഒപ്പിട്ടും അർഹരായവരുടെ പേരുകൾ സ്ക്രീനിംഗ് കമ്മിറ്റിയുടെ കൺവീനർക്ക് സമർപ്പിക്കാവുന്നതാണ്. എന്നാൽ സ്ക്രീനിംഗ് കമ്മിറ്റിയിൽ അംഗങ്ങളായുള്ള വൈദികരുടെ പേരുകൾ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് പരിഗണിക്കുന്നതല്ല.

B-3 :

പരിഗണനാർഹമായി ലഭിച്ചിട്ടുള്ള എല്ലാവരിൽ നിന്നും സ്ക്രീനിംഗ് കമ്മിറ്റി കൺവീനർ അവരുടെ ബയോഡേറ്റ വരുത്തേണ്ടതാണ്.

B-4 : കോൺഫിഡൻഷ്യൽ റിപ്പോർട്ട്

സ്ക്രീനിംഗ് കമ്മിറ്റി കൺവീനർ, പരിഗണനാർഹരായവരുടെ പട്ടികയിൽപ്പെട്ട എല്ലാവരേയും സംബന്ധിച്ച് താഴെപ്പറയുന്നവരിൽ നിന്നും കോൺഫിഡൻഷ്യൽ റിപ്പോർട്ട് വരുത്തുക:

1) അയാളുടെ മെത്രാസന മെത്രാപ്പോലീത്ത

2) പട്ടം കൊടുത്ത മെത്രാപ്പൊലീത്ത

3) വൈദികനായി സേവനം അനുഷ്ഠിച്ചിട്ടുള്ള മെത്രാസനത്തിലെ മെത്രാപ്പോലീത്ത

4) ഇപ്പോൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മെത്രാസനത്തിലെ മെത്രാപ്പോലീത്ത

5) വൈദിക/വേദശാസ്ത്ര/സെക്യുലർ വിദ്യാഭ്യാസം നേടിയ സ്ഥാപനത്തിന്റെ തലവൻ.

6) ഒരു സന്യാസാശ്രമത്തിന്റെയോ ആത്മീയപ്രസ്ഥാനത്തിന്റെയോ സഭ വക സ്ഥാപനത്തിന്റെയോ അംഗമെങ്കിൽ അതത് സ്ഥാപനത്തിന്റെ മേലധികാരി.

7) മാതൃ ഇടവക വികാരി.

8) ഏതെങ്കിലും സ്ഥാപനത്തിൽ ജോലി ചെയ്യുന്നവരെങ്കിൽ ആ സ്ഥാപനത്തിന്റെ മേലധികാരി.

9) അയാളുടെ സ്വഭാവശുദ്ധി, ആത്മീയ ജീവിതം, മൂല്യാധിഷ്ഠിത കുടുംബപശ്ചാത്തലം, ആരാധന, പ്രസംഗം, സാമൂഹ്യബന്ധങ്ങൾ, ഇടവകശുശ്രൂഷ, കൃതികൾ, ലേഖനങ്ങൾ, സാമൂഹ്യസേവന സ്ഥാപനങ്ങൾ, ആത്മീയ പ്രസ്ഥാനങ്ങളിലെ പ്രവർത്തനങ്ങൾ, ആരോഗ്യം, സ്വകാര്യസമ്പത്തുകൾ, ഏതെങ്കിലും സൊസൈറ്റിയിലോ ട്രസ്റ്റിലോ അംഗത്വമുണ്ടെങ്കിൽ അവ സംബന്ധിച്ചുള്ള വിവരങ്ങൾ, പരാതികൾ ഇവയെക്കുറിച്ച് രഹസ്യാന്വേഷണ റിപ്പോർട്ടും ഉണ്ടാകണം.

10) അയാളുടെ സ്വകാര്യ സ്വത്തുക്കൾ, ഏതെങ്കിലും ട്രസ്റ്റിലോ സൊസൈറ്റിയിലോ അംഗത്വമുണ്ടെങ്കിൽ അത് സംബന്ധിച്ചുള്ള വിവരങ്ങൾ എന്നിവയുടെ പ്രതിജ്ഞാപത്രം (Declaration) അയാളിൽ നിന്നും വാങ്ങിയിരിക്കണം.

11) പരിഗണനാർഹരായിരിക്കുന്നവരിൽ നിന്ന് എപ്പിസ്കോപ്പാസ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കപ്പെടുവാനുള്ള അവരുടെ സമ്മതപത്രം സ്ക്രീനിംഗ് കമ്മിറ്റി വാങ്ങിയിരിക്കണം.

12) സ്ക്രീനിംഗ് കമ്മിറ്റി നിശ്ചയിക്കുന്ന മെഡിക്കൽ ഡോക്ടർമാർ സാക്ഷ്യപ്പെടുത്തിയ സമഗ്ര ആരോഗ്യസർട്ടിഫിക്കറ്റുകൾ വാങ്ങിയിരിക്കണം.

**B-5: തെരഞ്ഞെടുപ്പ് പ്രക്രിയ**

**B-5 : (1)** ലഭിച്ചിരിക്കുന്ന പരിഗണനാർഹമായ പേരുകളും വിശദാംശങ്ങളും, കൺവീനർ മലങ്കര മെത്രാപ്പോലീത്തായുടെ ആലോചനയോടുകൂടി സ്ക്രീനിംഗ് കമ്മിറ്റിയിൽ സമർപ്പിക്കേണ്ടതാണ്.

**B-5 (2)** സ്ക്രീനിംഗ് കമ്മിറ്റി വിശദമായ ചർച്ചയ്ക്കും പഠനത്തിനും വിലയിരുത്തലിനും ശേഷം യോഗ്യരായി കണ്ടെത്തിയവരിൽ നിന്ന് സഭയ്ക്ക് ആവശ്യമുള്ളത് എന്ന് നിശ്ചയിക്കുന്ന എപ്പിസ്കോപ്പാസ്ഥാനികളുടെ സംഖ്യയുടെ ഇരട്ടി സംഖ്യ വരെ വൈദിക രുടെ പേരുകൾ അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ പരിഗണനയ്ക്കായി മാനേജിംഗ് കമ്മറ്റി കൂടുന്നതിന് 21 ദിവസം മുമ്പായി സ്ക്രീനിംഗ് കമ്മറ്റി കൺവീനർ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക് അയച്ചു കൊടുക്കേണ്ടതാണ്. അവർ ഓരോരുത്തരേയും സംബന്ധിച്ച് സ്ക്രീനിംഗ് കമ്മറ്റി തയ്യാറാക്കിയ പ്രധാനവിവരങ്ങൾ കൂടി എല്ലാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും അയച്ചു കൊടുക്കേണ്ടതാണ്.

**B-5 (3) :** മാനേജിംഗ് കമ്മറ്റിയിൽ സമർപ്പിക്കപ്പെട്ട ലിസ്റ്റിൽ നിന്നും സഭയ്ക്ക് ആവശ്യമുള്ളത് എന്ന് നിശ്ചയിക്കുന്ന എപ്പിസ്കോപ്പാസ്ഥാനികളുടെ സംഖ്യയുടെ 50% വരെ കൂട്ടി യുള്ള എണ്ണംവൈദികരുടെ പേരുകൾ മാനേജിംഗ് കമ്മറ്റി, അസ്സോസിയേഷൻ അംഗങ്ങളുടെ പരിഗണനയ്ക്കായി സമർപ്പിക്കേണ്ടതാണ്. തെരഞ്ഞെടുക്കപ്പെടേണ്ട എപ്പിസ്കോപ്പാസ്ഥാനികളുടെഎണ്ണം ഒറ്റസംഖ്യയിലാണെങ്കിൽ ഈ 50% പകുതിക്ക് കൂടുതലായ പൂർണസംഖ്യയായി പരിഗണിക്കുന്നതാണ്. അവരുടെ പേരുവിവരങ്ങളും അവരെ ഓരോരുത്തരേയും സംബന്ധിച്ച് സ്ക്രീനിംഗ് കമ്മറ്റി തയ്യാറാക്കിയ പ്രധാന വിവരങ്ങളും എല്ലാ അസ്സോസിയേഷൻ അംഗങ്ങൾക്കും അസ്സോസിയേഷൻകൂടുന്നതിന് 21 ദിവസം മുമ്പായി അസ്സോസിയേഷൻ സെക്രട്ടറി അയച്ചുകൊടുക്കേണ്ടതാണ്.

**B-5 (4) :** സഭയ്ക്ക് ആവശ്യമുള്ളത് എന്ന് നിശ്ചയിക്കുന്ന എപ്പിസ്കോപ്പാസ്ഥാനികളുടെ ഇരട്ടി സംഖ്യവരെ വൈദികരുടെ പേരുകൾ സ്ക്രീനിംഗ് കമ്മറ്റിക്ക് കണ്ടെത്താൻ കഴിയാതെ വരുകയോ, 50% വരെ കൂട്ടിയുള്ള വൈദികരുടെ പേരുകൾ അസ്സോസ്സിയേഷൻ അംഗങ്ങളുടെ പരിഗണനക്കായി സമർപ്പിക്കുന്നതിന് അസ്സോസ്സിയേഷൻ മാനേജിംഗ് കമ്മറ്റിക്ക് കഴിയാതെ വരുകയോ ചെയ്യുന്ന സാഹചര്യങ്ങളിൽ മലങ്കര മെത്രാപ്പോലീത്താ മേൽപ്പറഞ്ഞ കമ്മറ്റികളുമായി ആലോചിച്ച് യുക്തമായ തീരുമാനം എടുക്കുന്നതാണ്.

**B-5 (5) :** ഈ നടപടിക്രമം അനുസരിച്ച് പരിഗണിക്കപ്പെടുന്നവരായിരിക്കും നിർദ്ദിഷ്ട സ്ഥാനാർത്ഥികൾ. അല്ലാത്തവർ സ്ഥാനാർത്ഥികളായി അസോസിയേഷനിൽ തെരഞ്ഞെടുപ്പിന് അർഹരായിരിക്കുകയില്ല.

**B-5 (6) :** അസ്സോസ്സിയേഷനിൽ നിർദ്ദിഷ്ടസംഖ്യ എപ്പിസ്കോപ്പാ സ്ഥാനികളെ അസ്സോസ്സിയേഷൻ അംഗങ്ങൾ വോട്ടിട്ട് തെരഞ്ഞെടുക്കേണ്ടതാണ്.

**B-5 (7) :** പരിഗണിക്കപ്പെടുന്ന സ്ഥാനികൾക്ക് അസോസിയേഷൻ തെരഞ്ഞെടുപ്പിനു മുമ്പ്, തെരഞ്ഞെടുപ്പിൽ നിന്നും അവരുടെ പേര് ഒഴിവാക്കുവാൻ രേഖാമൂലം ആവശ്യപ്പെടാവുന്നതാണ്.

B-5 (8) : അസ്സോസിയേഷൻ യോഗത്തിൽ ഹാജരായി വോട്ട് രേഖപ്പെടുത്തുന്ന വൈദികരുടെ പ്രത്യേകവും അത്മായക്കാരുടെ പ്രത്യേകവും സാധുവായ വോട്ടുകളുടെ (Valid Votes) പകുതിയിലധികം കിട്ടിയവർ തെരഞ്ഞെടുക്കപ്പെടുവാൻ അർഹരായിരിക്കുന്നവരാണ്. ഇപ്രകാരം യോഗ്യരായവർ ആവശ്യത്തിലധികം വന്നാൽ അവരിൽ നിന്നും തെരഞ്ഞെടുക്കപ്പെടേണ്ടവരെ നിർണയിക്കുന്നതിന്, വൈദികരിൽ നിന്നും ലഭിച്ച വോട്ടിന്റെ ശതമാനവും അത്മായക്കാരിൽ നിന്നും ലഭിച്ച വോട്ടിന്റെ ശതമാനവും ഒരുമിച്ച് കൂട്ടുന്നതാണ്. ഏറ്റവും കൂടുതൽ ശതമാനം വോട്ടുകിട്ടിയ സഭയ്ക്ക് ആവശ്യമുള്ളയത്രയും സ്ഥാനികൾ തെരഞ്ഞെടുക്കപ്പെട്ടതായി യോഗാദ്ധ്യക്ഷൻ പ്രഖ്യാപിക്കുന്നതാണ്.

B-5(9) : എപ്പിസ്കോപ്പാ സ്ഥാനികളുടെ തെരഞ്ഞെടുപ്പു നടപടികളിൽ എന്തെങ്കിലും പരാതികൾ ഉത്ഭവിക്കുന്ന പക്ഷം ആയതു സംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്താ എടുക്കുന്ന നിശ്ചയം അന്തിമമായിരിക്കുന്നതാണ്.

B-5 (10) : ഈ നടപടിച്ചട്ടം നിലവിൽ വരുന്നതോടുകൂടി മെത്രാപ്പൊലീത്തന്മാരുടെ തെരഞ്ഞെടുപ്പ് സംബന്ധിച്ച് മുമ്പ് നിലവിലിരുന്ന എല്ലാ നടപടിക്രമങ്ങളും കീഴ്വഴക്കങ്ങളും റദ്ദാക്കിയിരിക്കുന്നു.